വചനതീർത്ഥം

# പ്രാർത്ഥനയിലെ ആത്മാർത്ഥത പരിശോധിക്കപ്പെടും

## (വാങ്ങിപ്പുപെരുന്നാളിനുശേഷം രണ്ടാം ഞായർ. വി. യോഹന്നാൻ മാംദാനയുടെ ശിരഃഛേദത്തിന്റെ ഓർമ്മ. വി. ലൂക്കോസ് 11:9-20)

ഫാ. വിനോദ് ജോർജ്
(മാനേജർ, വെട്ടിക്കൽ ദയറാ)



പ്രാർത്ഥന, ക്രിസ്തീയ ജീവിതത്തിന്റെ അടിസ്ഥാനശിലയാണ്. പ്രാർത്ഥനയിലധിഷ്ഠിതമായ ജീവിതത്തിനു മാത്രമേ ക്രിസ്തീയതയുടെ മർമ്മം രുചിച്ചറിയുവാൻ സാധിക്കൂ. മനവും മേനിയും ഒന്നുചേർന്ന്, ഒന്നിൽ വസിക്കുന്ന ഉണർവ്വിന്റെ അവസ്ഥയാണ് പ്രാർത്ഥന. അറിയാത്തതിനെ ആരാധിക്കലല്ല അത്, അറിഞ്ഞതിനെ അനുഭവിക്കലാണ്. പ്രാർത്ഥന എന്ത്? എങ്ങനെ? എപ്പോൾ? പ്രാർത്ഥനയുടെ ആവശ്യം, പ്രയോജനം ഇവയെല്ലാം യേശുക്രിസ്തു കാണിച്ചു പഠിപ്പിച്ചിട്ടുണ്ട്. പ്രാർത്ഥനയ്ക്കുള്ള പ്രോത്സാഹനം-ത്രിവിധ വാഗ്ദാനങ്ങളോടെ യേശു പഠിപ്പിക്കുന്നതാണ് ഇന്നത്തെ വി. സുവിശേഷഭാഗം വി. ലൂക്കോസ് 11:9-20.

**പ്രാർത്ഥനയ്ക്കുത്തരം - വാഗ്ദാനം**

യേശുവിന്റെ വാഗ്ദാനങ്ങൾ എല്ലാം യാഥാർത്ഥ്യമുള്ളതാണ്. നടപ്പിൽ വന്നതും വരുന്നതുമായ വാഗ്ദാനങ്ങളാണ് കർത്താവ് അരുളിച്ചെയ്തിട്ടുള്ളത്. "യാചിപ്പിൻ, എന്നാൽ നിങ്ങൾക്ക് കിട്ടും; അന്വേഷിപ്പിൻ, എന്നാൽ നിങ്ങൾ കണ്ടെത്തും; മുട്ടുവീൻ എന്നാൽ നിങ്ങൾക്കു തുറക്കും" (വാ. 9). സത്യസന്ധവും നീതിപൂർവ്വവുമായ വാഗ്ദാനമാണിത്. പ്രസ്താവന അരക്കിട്ടുറപ്പിക്കുവാൻ ആവർത്തിച്ച് വ്യക്തമാക്കുന്നു "യാചിക്കുന്ന ഏവനും ലഭിക്കുന്നു; അന്വേഷിക്കുന്നവൻ കണ്ടെത്തുന്നു; മുട്ടുന്നവനു തുറക്കും എന്നു ഞാൻ നിങ്ങളോടു പറയുന്നു (വാ. 10).

യാചനയും അന്വേഷണവും മുട്ടലും പ്രാർത്ഥനയുടെ മൂന്നു പടികൾ ആണ്. യാചന എന്നത് മനസ്സിൽ രൂപപ്പെടുന്ന ആഗ്രഹമാണ്. അത് എവിടെ നിന്നും ലഭിക്കും എന്നതാണ് അന്വേഷണം. നേടിയെടുക്കുന്നതുവരെയുള്ള ശ്രമമാണ് മുട്ടുക എന്നതുകൊണ്ട് ഉദ്ദേശിക്കുന്നത്. എല്ലാ മനുഷ്യർക്കും ആഗ്രഹങ്ങൾ ഉണ്ടാകും. അത് യാചന എന്ന ഒന്നാം പടിയിൽ നിൽക്കുന്നതാണ്. എവിടെ നിന്ന് അത് ലഭിക്കും? അത് സ്വർഗ്ഗസ്ഥനായ ദൈവത്തിൽ നിന്നു മാത്രമാണ് ലഭിക്കുന്നത്. അതിന് ദൈവമുമ്പാകെ വരണം. ദൈവത്തോട് പറയണം. ഹൃദയം നുറുങ്ങി അപേക്ഷിക്കണം. പ്രാർത്ഥനയ്ക്ക് ഉത്തരമായി വാതിൽ തുറക്കുന്നതുവരെ മുട്ടിക്കൊണ്ടിരിക്കണം.

പ്രാർത്ഥനയിലെ ആത്മാർത്ഥത പരിശോധിക്കപ്പെടുന്നതാണ്. ദൈവത്തിന്റെ വചനത്തിൽ ഉറച്ചുനിൽക്കണം; അവന്റെ കല്പനകൾ പ്രമാണിക്കണം; അവന് പ്രസാദമുള്ളത് ചെയ്യണം; കഷ്ടതയുടെയും പരിശോധനയുടെയും നടുവിൽ ദൈവത്തെ ആത്മാർത്ഥമായി വിളിച്ചപേക്ഷിക്കണം. അപ്പോഴാണ് വാഗ്ദാനം നിവർത്തിക്കപ്പെടുന്നത്; യാചനയ്ക്കും അന്വേഷണത്തിനും മുട്ടലിനും ഫലപ്രാപ്തി ഉണ്ടാകുന്നത്.

വി. യോഹന്നാൻ 15:7 'നിങ്ങൾ എന്നിലും എന്റെ വചനം നിങ്ങളിലും വസിച്ചാൽ നിങ്ങൾ ഇച്ഛിക്കുന്നതു എന്തെങ്കിലും അപേക്ഷിപ്പീൻ; അതു നിങ്ങൾക്കു കിട്ടും.' 1 യോഹന്നാൻ 3:22 "അവന്റെ കല്പനകളെ നാം പ്രമാണിച്ചു അവനു പ്രസാദമുള്ളതു ചെയ്യുന്നതുകൊണ്ടു എന്തു യാചിച്ചാലും അവങ്കൽ നിന്നു ലഭിക്കും." സഖര്യാവ് 13:9 "മൂന്നിൽ ഒരംശം ഞാൻ തീയിൽ കൂടി കടത്തി വെള്ളി ഊതിക്കഴിക്കുന്നതുപോലെ അവരെ ഊതിക്കഴിക്കും; പൊന്നു ശോധന കഴിക്കുംപോലെ അവരെ ശോധന കഴിക്കും; അവർ എന്റെ നാമത്തെ വിളിച്ചപേക്ഷിക്കുകയും ഞാൻ അവർക്കു ഉത്തരമരുളുകയും ചെയ്യും."

ഊമയായ ഭൂതത്തെ പുറത്താക്കുന്നു - വിസ്മയം

യേശു ഊമയായൊരു ഭൂതത്തെ പുറത്താക്കി. ഭൂതം വിട്ടുപോയ ഊമൻ സംസാരിക്കുന്നതു ശ്രദ്ധിച്ച ജനം ആശ്ചര്യപ്പെട്ടു (വാ 14). യേശുവിന്റെ വാക്കുകളിലും പ്രവൃത്തികളിലും വിസ്മയിക്കുകയും ആശ്ചര്യപ്പെടുകയും ചെയ്ത ജനത്തെക്കുറിച്ച് നിരവധി വിശദീകരണങ്ങൾ വി. വേദപുസ്തകം നൽകുന്നുണ്ട്. (വി. മത്തായി 13: 54, 15:31, 22:22,23, വി. മർക്കോസ് 2:12, 4:41, 6:2, 7:37, 10:24, വി. ലൂക്കോസ് 2:47, 4:22,36, 8:25).

യേശുവിലുള്ള ദൈവീകതയെ അംഗീകരിക്കാതെ, അവനെ വിമർശിക്കുവാനും അവനെതിരെ ആരോപണങ്ങൾ ഉന്നയിക്കുവാനുമാണ് ജനം ശ്രമിച്ചത്. "അവരിൽ ചിലർ ഭൂതങ്ങളുടെ തലവനായ ബെയെത്സെബൂലിനെ കൊണ്ടാകുന്നു അവൻ ഭൂതങ്ങളെ പുറത്താക്കുന്നത് എന്നു പറഞ്ഞു. വേറെ ചിലർ അവനെ പരീക്ഷിച്ച് ആകാശത്തുനിന്ന് ഒരടയാളം അവനോടു ചോദിച്ചു" (വാ. 15,16).

മുൻവിധിയോടെയാണ് ജനം യേശുവിനെ കേട്ടതും ശ്രദ്ധിച്ചതും. യേശുവിന്റെ ദേശം, കുടുംബം, മാതാപിതാക്കൾ, സഹോദരങ്ങൾ തുടങ്ങിയവയെല്ലാം ബന്ധപ്പെടുത്തിയാണ് ജനം അവനെ വീക്ഷിച്ചത്. വി. മർക്കോസ് 6:2,3 "പലരും കേട്ടു വിസ്മയിച്ചു; ഇവന് ഇവ എവിടെ നിന്ന്? ഇവനു കിട്ടിയ ഈ ജ്ഞാനവും ഇവന്റെ കൈയ്യാൽ നടക്കുന്ന വീര്യപ്രവൃത്തികളും എന്ത്? ഇവൻ മറിയയുടെ മകനും യാക്കോബ്, യോസേ, യൂദാ, ശീമോൻ എന്നിവരുടെ സഹോദരനുമായ തച്ചനല്ലയോ? ഇവന്റെ സഹോദരികളും ഇവിടെ നമ്മോടുകൂടെ ഇല്ലയോ എന്നു പറഞ്ഞു അവങ്കൽ ഇടറിപ്പോയി."

വ്യക്തികളെ അളക്കുകയും വിലയിരുത്തുകയും ചെയ്യേണ്ടത്, അവരുടെ ജാതി, മതം, വർഗ്ഗം, വർണ്ണം, ദേശം, ഭാഷ, വേഷം, ലിംഗം, കുടുംബം, മാതാപിതാക്കൾ, സഹോദരങ്ങൾ, ചരിത്രം തുടങ്ങിയവ നോക്കിയല്ല, മറിച്ച് വ്യക്തികളുടെ ദൈവികതയും നന്മയും വിശുദ്ധിയും കാലാകാലങ്ങളിൽ രൂപപ്പെടുന്ന ധാർമ്മികതയും അനുഭവിച്ചുകൊണ്ടായിരിക്കണം.

വി. യോഹ. 1:46 "നഥാനിയേൽ അവനോട്: 'നസറെത്തിൽ നിന്നു വല്ല നന്മയും വരുമോ എന്നു പറഞ്ഞു' വി. യോഹ. 7:52 'അവർ അവനോട്: നീയും ഗലീലക്കാരനോ? പരിശോധിച്ചു നോക്കുക, ഗലീലയിൽ നിന്നു പ്രവാചകൻ എഴുന്നേൽക്കുന്നില്ലല്ലോ എന്ന് ഉത്തരം പറഞ്ഞു.' വി. ലൂക്കോസ് 4:24 'ഒരു പ്രവാചകനും തന്റെ പിതൃനഗരത്തിൽ സമ്മതനല്ല' എന്ന് കർത്താവ് പറയുന്നു.

**മാർ യോഹന്നാൻ മാംദാനയുടെ ശിരഃഛേദത്തിന്റെ ഓർമ്മ**

മശിഹായുടെ മുന്നോടിയായ മാർ യോഹന്നാൻ മാംദാനയുടെ ശിരഃഛേദത്തിന്റെ ഓർമ്മദിനം കൂടിയാണിത്. ഹേറോദാ അന്തിപ്പാസിന്, ഹേറോദ്യയുമായുള്ള അവിഹിതബന്ധത്തെ പരസ്യമായി ചോദ്യം ചെയ്തതിനാൽ യോഹന്നാനെ തടവിലാക്കി. ഹേറോദ്യയുടെ ആഗ്രഹപ്രകാരം ശിരഛേദം ചെയ്യിച്ചു (വി. മർക്കോസ് 6:28). യോഹന്നാൻ തടവിലായിരിക്കുമ്പോൾ തന്റെ ശിഷ്യന്മാരെ യേശുവിന്റെ അടുക്കലേക്കയച്ചു (വി. മത്താ. 11:3), വി, ലൂക്കോ. 7:12). യഹൂദന്മാർ പലരും യോഹന്നാന്റെ കീർത്തി പ്രസിദ്ധമാക്കി.

മരണാനന്തരം ഉയിർത്തെഴുന്നേൽക്കും എന്ന് അന്തിപ്പാസ് ഉൾപ്പെടെയുള്ളവർ വിശ്വസിച്ചു (വി. മർക്കോസ് 6:14). യോഹന്നാന്റെ ശിഷ്യന്മാർ പലരും യേശുവിന്റെ ശിഷ്യന്മാരായി. സ്ത്രീകളിൽ ജനിച്ചവരിൽ യോഹന്നാനെക്കാൾ വലിയവരാരും ഇല്ല എന്നു യേശു തന്നെ സാക്ഷ്യം നൽകി. സന്യാസജീവിതത്തിന്റേയും നീതിബോധത്തിന്റെയും അതുല്യ ഉദാഹരണമാണ് യോഹന്നാൻ സ്നാപകൻ (അപ്പോ. പ്ര. 19:3). യോഹന്നാൻ നീതിയും വിശുദ്ധിയുമുള്ള പുരുഷനാണെന്ന് അവന്റെ ശത്രുക്കൾ പോലും സാക്ഷ്യപ്പെടുത്തിയിരുന്നു (വി. മർക്കോസ് 6:20).



# Pray unceasingly

## 2nd Sunday after Assumption of Mother Mary

**Fr. Dr. Joshi Varghese, Bhilai**

**(Diocesan Education Officer & PRO, Calcutta Diocese)**



**Evening - St. Luke 18: 1 – 8: Morning- St. Luke 18: 9-17: Before Holy Qurbana- Genesis 6: 3-12 Ecclesiastes 7:1-7, Psalms12:1-7. Holy Qurbana - I John 2: 22-29 ; Ephesians 6: 10-17, St. Luke 11:9-20**

Jesus taught the disciples how to pray through Lord's Prayer (Lk 11:2-4). He then continued to teach them the need to have perseverance in prayer.

**a. Consistency pays off**

*""So I say to you, Ask, and it will be given you; search, and you will find; knock, and the door will be opened for you. (Lk 11:9)*

Our Lord taught that prayer is not or should not be a one-off incident. Prayer has to become part of life, one's habit. The Greek words used are in present participle such as 'asking', 'seeking' and 'knocking' which are continuous tenses to describe on-going actions. The focus is not on praying to attain a certain thing but to develop a true attitude of prayer. The emphasis is on the fervency and constancy in prayer. In the verses cited just before the verse under consideration Jesus told the example of continually asking for help from one's friend, no matter its midnight. *I tell you, even though he will not get up and give him anything because he is his friend, at least because of his persistence he will get up and give him whatever he needs* (Lk 11:8). Often we submit certain things in prayer before the Lord and expect a quick answer. When we don't receive the answer in the way we expect or within the anticipated time, we give up and stop praying. But the Lord expects us to continually strive in prayer. Through the parable of the widow and the unjust judge (Lk 18:1-8) Jesus again emphasised the *need to pray always and not to lose heart* (Lk 18:1). St. Paul too emphasised the need for consistency when he exhorted the Thessalonians to *pray without ceasing* (1 Thess 5:17)

*"*Though I pray continually, my prayers are not answered, Why?"

The above question might have haunted many. A few possible answers are discussed here.

**i. Wrong motive**

*You ask for something but do not get it because you ask for it for the wrong reason—for your own pleasure* (Jas 4:3 ISV). If our motives are not good at the sight of God, even the most fervent prayers won't be answered. Jesus turns down the prayer of James and John to call down fire to burn the Samaritan village which was reluctant to open its door to Jesus (Lk 9:54).

**ii. Wrong way**

W. Clarkson argues that if our prayers are not being heard it may mean "that we are expecting the answer in the wrong way". For a particular problem we might have conceived our own way to resolve it and we are tempted to pray that the solution is laid down before us in the way we hope for. In such cases we might be disappointed like Naaman who had wished that Elisha *would wave his hand over the spot, and cure the leprosy* (2 Kings 5:11) but instead was commanded to *wash in the Jordan seven times*.

**iii. Wrong time**

There are prayers which are made in faith, with good motives and the right way, yet they may not be answered. The delay in prayer needn't mean that the prayer is denied. It would be because that time may not be apt. We read about people healed after 38 years (Jn :2-9) and 18 years (Lk 13: 10-13) of being crippled .

"God never is before His time, And never is behind." (V. Raymond Edman )

**b. Winners never quit**

*For everyone who asks receives, and everyone who searches finds, and for everyone who knocks, the door will be opened. (Lk 11:10)*

Consistency is a characteristic which is essential not only in prayer but also in all walks of life. There are many talented people who reach nowhere in life as per their capacities, the main villain being their lack of persistence. After a few attempts they give up. Only those who slog through end up as victorious. The famous Aesop's Fables Rabbit and Tortoise illustrates the need to be consistent with one's efforts. We are witnessing an 'instant' culture where wishes and needs are fulfilled instantaneously. We can instantly communicate with the person living on continents apart and have any information on a click. The children who grew up in this 'instant culture' prevalent today wrongly believe that success is also instantaneous, which unfortunately is not. It's a fact that "Rome wasn't built in a day". People who make 'castles in the air' are not persistent enough that their castles can be built up on land also. Half-hearted attempts are not going to win the war. If someone starts digging up a well in a place where water is available at 21 feet deep but gives up after reaching 20 feet deep, would he be acclaimed for his efforts or would he be remembered for his lack of perseverance?

Konkan railway is seen not only as an example of engineering marvel but also as a story of grit and perseverance. If E Sreedharan and his team had given up in the wake of innumerable hurdles they faced the seven hundred and sixty kilometres of Konkan rail line which consists of 59 stations, 92 tunnels, 2,328 bridges, wouldn't have materialised. The famous American football coach Vince Lombardi rightly said "*Winners never quit and quitters never win*". What about Simone Biles, a four-time Olympic gold medalist and the most accomplished gymnast in history, who made headlines in Tokyo Olympics by quitting from the events in which she was expected to win medals. She quit from the events citing her mental wellbeing was under pressure. She is still a winner, though she quit because she understood success can't be limited to winning a medal but success is defined by the way you live.

**Conclusion**

Pray unceasingly. This is one of the golden *mantras* of Christian life. Persistence in prayer, convictions and life are equally important. Success won't smile at you if you drop out after a few attempts. So, Never Give Up!





മലങ്കര ഓർത്തഡോക്സ് സുറിയാനി സഭ

MALANKARA ORTHODOX SYRIAN CHURCH




## ഫാ. ഡോ. എബ്രഹാം ഉമ്മൻ നിര്യാതനായി



നാഗ്പൂർ സെന്റ് തോമസ് ഓർത്തഡോക്സ് സെമിനാരിയിലും കോട്ടയം ഓർത്തഡോക്സ് സെമിനാരിയിലും അദ്ധ്യാപകനായിരുന്ന ഫാ. ഡോ. എബ്രഹാം ഉമ്മൻ (അബു അച്ചൻ) നിര്യാതനായി. ദീർഘകാലം കൽക്കട്ടാ ഭദ്രാസന സെക്രട്ടറിയായും ഭിലായ് ക്രിസ്ത്യൻ കോളജ് ഓഫ് എഞ്ചിനീയറിംഗ് എക്സിക്യൂട്ടീവ് വൈസ് ചെയർമാനായും അച്ചൻ സേവനം അനുഷ്ഠിച്ചിട്ടുണ്ട്.

# അബു അച്ചൻ അനുകരണനീയ മാതൃക

### ഫാ. ഡോ. പി. എസ്. വർഗീസ്

അനുകരണീയ ജീവിത  മാതൃകകൾ നന്നേ കുറവായ കാലഘട്ടത്തിൽ, സൗമ്യമായ വാക്കുകളാലും, ജീവിത ഗന്ധികളായ പ്രവൃത്തികളാലും, പാണ്ഡിത്യത്തിന്റെ ഗർവ്വില്ലാത്ത എഴുത്തും, പഠനവും, ലളിതരീതിയിൽ പകർന്നു നൽകി അനുകരണനീയമായ മാതൃകാ ജീവിതം നയിച്ച ഒരു ആചാര്യ ശ്രേഷ്ഠനായിരുന്നു വന്ദ്യനായ ഡോ.എബ്രഹാം ഉമ്മൻ (അബു) അച്ചൻ.

പ്രീ-സെമിനാരിയാനായി ഇറ്റാർസി സെന്റ് പോൾസ് ബാലഗ്രാമിൽ നിൽക്കുന്ന കാലത്താണ് ഭോപ്പാൽ സെന്റ്. തോമസ് കത്തീഡ്രലിൽ MGOCSM കോൺഫറൻസിൽ അച്ചനെ ആദ്യമായി കാണുന്നതും, കേൾക്കുന്നതും.

ക്ലാസ്സിന്റെ പ്രധാനഭാഗങ്ങൾ പ്രിന്റ് ഔട്ട് ആയി നൽകി, ഓവർ ഹെഡ് പ്രൊജക്ടർ പ്രെസെന്റ്ഷനിലൂടെ ആർക്കും മനസ്സിലാക്കാവുന്ന ആ ക്ലാസ് ഇന്നും എന്റെ സ്മൃതിപഥത്തിൽ കാലപ്പഴക്കം ഉണ്ടെങ്കിലും മങ്ങാതെ നിൽക്കുന്നു. അന്നതൊരു പുതുമയും, വല്ലാത്തൊരാരാധനയും, പിന്നീടൊരു ഊഷ്മള ഗുരു-ശിഷ്യ ബന്ധവുമായത് വളർന്നു. പിന്നീട് നാഗ്പുർ സെമിനാരിയിൽ അച്ചന്റെ പുതിയ നീയമ ക്ലാസ്സുകളിൽ ഇരിക്കാനായതും നിയതിയുടെ നിയോഗം തന്നെ.

പിന്നീട് മൂന്നാം വർഷ വിദ്യാർത്ഥിയായി സെമിനാരി എക്സ് ചേഞ്ച് പാഠ്യക്രമത്തിന്റെ ഭാഗമായി കോട്ടയം സെമിനാരിയിൽ നിന്നും നാഗ്പുർ സെമിനാരിയിൽ വന്ന സതീർത്ഥരേയും കൊണ്ട് ഭിലായ് ആശ്രമത്തിൽ വന്നപ്പോളാണ് അച്ചന്റെ വീട്ടിൽ ഒരു വൈകുന്നേരം ചായസൽക്കാരത്തിന് ഞങ്ങളെ എല്ലാവരേയും വിളിച്ചത് .

നിർമ്മല കൊച്ചമ്മയുടെ സ്നേഹോഷ്മളതയിൽ നിറഞ്ഞിരുന്ന ഞങ്ങളെ, ഭിലായ് മിഷന്റെ ആദിമുതലുള്ള ചരിത്രവും, അച്ചൻ മദ്രാസിൽ ജോലി ചെയ്തിരുന്നതും, ബ്രോഡ് വേ കത്തീഡ്രലിലെ ഭാഗ്യസ്മരണാർഹനായ തേവോദോസിയോസ് തിരുമേനിയുടെ ഉത്തരഭാരത മിഷൻ വിളിയുടെ പ്രതിധ്വനി സിരകളിൽ ആവാഹിച്ചു അന്നുണ്ടായിരുന്ന മേൽത്തരമായ ഉദ്യോഗം രാജിവെച്ചു ദൈവവിളിയുടെ മർമ്മം തിരിച്ചറിഞ്ഞതും, വൈദീകനായതും ഒക്കെ പറഞ്ഞു തന്നെ ഞങ്ങളെ ധന്യരാക്കി. വൈദികനായി ജംഷഡ്പൂർ പള്ളിയുടെ വികാരിയായ്  വന്നപ്പോളാണ് തുടർപഠനത്തിനുള്ള അവസരം ചോദിച്ചുകൊണ്ട് അഭിവന്ദ്യ തെവോദ്യോസോസ് തിരുമേനിയുടെ ദേഹവിയോഗത്തിന് ശേഷം അന്ന് ഭദ്രാസന ചുമതല വഹിച്ചിരുന്ന അഭിവന്ദ്യ കൂറിലോസ് തിരുമേനിയുടെ സമ്മത പത്രത്തിന് അന്ന് ഭദ്രാസന സെക്രട്ടറിയായ അച്ചനെ സമീപിച്ചത്.

വൈദീകർ ഉപരിപഠനം കഴിയും പോലെ നടത്തണമെന്നും, അത് ഭദ്രാസനത്തിനും, സഭക്കും എന്നാളും ഒരു മുതൽക്കൂട്ടായിരിക്കും എന്നും പറഞ്ഞു ധൈര്യപ്പെടുത്തി. താൻ വൈദീകനായതിന്  ശേഷം എം.ടി എച്ചും, ഡോക്ടറേറ്റും പഠിച്ചതും പറഞ്ഞു ആവോളം ധൈര്യവും പകർന്നു.

## Abu Achan

Condolences and prayers at the demise of our beloved Abu Achen (Fr. Dr. Abraham Oommen). His contributions to the North Indian Mission of the Church, formation and development of St. Thomas Orthodox Theological Seminary (STOTS),  edification of the church especially through his teaching at both our old and new seminaries, and ecumenism are commendable. It is noteworthy that Achen dedicated his life for ministry of the Church by giving up many glorious possible achievements in the secular field. When STOTS was in Bhilai in the initial stage, Achen was serving as one of the executive secretaries of National Council of Churches in India in Nagpur and he used to come from Nagpur to Bhilai to teach at the seminary there on a regular basis. He spent a lot of time inspecting many places for building the seminary in Nagpur before finalising the present location of the seminary in Kalmeshwar. When the seminary was shifted to Nagpur from Bhilai, he had to move to Bhilai to become Executive Vice Chairman of Bhilai Christian College of Engineering and Technology. However he used to come to Nagpur from Bhilai to teach at STOTS regularly. Even while he was going through physical afflictions, he used to serve as the secretary of Stephanos Mar Theodosius Memorial  Mission Centre, Pathamuttom till his end responsibly. It is worth recommending his books like 'Glory Wrapped in Shame' (An Exegetical Study of the passion narrative in the Gospel of St. John), 'The Crown and the Gift: Stephanos Mar Theodosius', 'A Christian Outlook on Yoga', 'Media for Society', ' Ecumenical Praxis' etc to all especially to our new generatons and seminarians. Perhaps the last class he has taken was the vedasopanam Bible study under the auspices of Sopana Orthodox Academy on April 21st, 2021 which is available on YouTube. We have to be grateful to HGStephanos Mar Theodosius also for attracting such a personality to the ministry of the Church particularly to the North Indian Mission. Let us bid farewell to this dedicated priest who strived hard to be an icon of Christ, good Biblical scholar and teacher,  genuine ecuminist and our beloved friend with hope and prayers. May God comfort him in his eternal abode. May the Lord be with the bereaved family and strengthen them.

**- Fr. Dr. Bijesh Philip**

പ്രതിസന്ധികളിൽ എന്നും ഫോണിന്റെ മറുതലക്കൽ അച്ചൻ എന്നും ഒരു ആശ്വാസമായിരുന്നു. അനാരോഗ്യം മൂലം അച്ചൻ നാട്ടിൽ ആയിരുന്നിട്ടും അകലെയായി എന്നൊരു തോന്നലുണ്ടാകാത്തവിധം ഭദ്രാസന മുഖപത്രമായ ദർപ്പണത്തിൽ മുടങ്ങാതെ കാലോചിതമായ ചിന്തകളിലൂടെ മുഖ്യ പത്രാധിപരുടെ കൃത്യം സൂക്ഷമായി നിർവഹിച്ചിരുന്നു.

2020, ഡിസംബറിൽ ചില്ലു ജാലകം എന്ന എന്റെ കവിതാസമാഹാരം അച്ചന് തപാലിൽ എന്റെ പേരിൽ  ലഭിച്ചപ്പോൾ അയച്ച സന്ദേശം എനിക്കെന്നും ഹൃദ്യമാണ്. അവസാനം അച്ചന്റെ ധന്യമായ ക്ലാസ് ഏപ്രിൽ 21 ബുധനാഴ്ചയിലെ വേദസോപാനം പഠനമായിരുന്നു. വിശുദ്ധ യോഹന്നാന്റെ സുവിശേഷത്തിലെ ഭാഗമായിരുന്നു പാഠ്യഭാഗം, ധന്യമായിരുന്നു ആ പഠനവും.

അതിനു ശേഷം അച്ചന് ഒരു സന്ദേശം അയച്ചു അതിപ്രകാരമായിരുന്നു:

Dear Achen, Thank you very much for your class. Reminded about your seminary classes. Always in prayers. Fr. PSV

ഏപ്രിൽ രാത്രി 23-ന് അതിന് മറുപടി ലഭിച്ചു ആ സന്ദേശത്ത അതുപോലെ ഞാൻ പകർത്തട്ടെ: “Not by my merit but by His Grace.”

അതെ, എല്ലാം ദൈവ കൃപയാണെന്നും താൻ ഒരു നിമിത്തമെന്നും ഓർമ്മിപ്പിച്ചുകൊണ്ട് ഇഹലോകജീവിതം വിശ്വസ്തതയോടെ, കർമ്മധീരതയോടെ തികച്ചു പ്രിയ അബു അച്ചൻ, എന്നും ഒരു അനുകരണനീയ മാതൃക തന്നെ.

‘ആചാര്യേശാ മശിഹാ കൂദാശകളർപ്പിച്ചോരാചാര്യന്മാർക്കേകുക പുണ്യം നാഥാ സ്തോത്രം.’



യുവജന വാരത്തോടനുബന്ധിച്ച് ദുബായ് സെന്റ് തോമസ് ഓർത്തഡോക്സ് യുവജന പ്രസ്ഥാനത്തിന്റെ സഹകരണത്തിൽ യുവജന പ്രസ്ഥാനം കേന്ദ്ര കമ്മിറ്റിയുടെ ഒരു ലക്ഷം മാസ്ക്ക് വിതരണത്തിന്റെ ഭാഗമായി മാവേലിക്കര പ്രദേശത്ത് നൽകുന്ന മാസ്കുകളുടെ വിതരണോത്ഘാടനം അലക്സിയോസ് മാർ യൗസേബിയോസ് മാവേലിക്കര മണ്ഡലത്തിലെ നിയമസഭാ സാമാജികൻ എം. എസ്. അരുൺകുമാർ എം.എൽ.എ.ക്ക് നൽകി നിർവഹിച്ചു



ചന്ദനപ്പള്ളി സെന്റ് ജോർജ് യുവജന പ്രസ്ഥാനത്തിന്റെ നേതൃത്വത്തിൽ അങ്ങാടിക്കൽ സെന്റ് ഗ്രിഗോറിയസ് സ്നേഹാലയത്തിൽ ഓണക്കോടിയും, ഓണസദ്യയും നൽകി.



അങ്കമാലി ഭദ്രാസനത്തിലെ കുന്നക്കുരുടി സെന്റ് ജോർജ് ഓർത്തഡോക്സ് കത്തീഡ്രലിൽ പ്രവർത്തിക്കുന്ന മാർ ഗ്രിഗോറിയോസ് ചാരിറ്റബിൾ ഫൗണ്ടേഷന്റെ ആഭിമുഖ്യത്തിൽ പ. കാതോലിക്കാ ബാവയുടെ സ്മരണാർത്ഥം നിർമ്മിച്ചു നൽകുന്ന ബസേലിയോസ് ഭവൻ പദ്ധതിയുടെ രണ്ടാമത്തെ ഭവനത്തിന്റെ ശിലാസ്ഥാപന കർമ്മം ഭദ്രാസന സെക്രട്ടറിയും കത്തീഡ്രൽ വികാരിയുമായ ഫാ. എൽദോ ഏലിയാസും സഹവികാരിമാരായ ഫാ. റിജോയും ഫാ. സ്റ്റാലിനും ചേർന്ന് നിർവ്വഹിച്ചു.



പ. കാതോലിക്കാ ബാവയുടെ 41-ാം ഓർമ്മദിനത്തിനോടനുബന്ധിച്ച് ആർത്താറ്റ് സെന്റ് മേരീസ് ഓർത്തഡോക്സ് കത്തീഡ്രൽ യുവജനപ്രസ്ഥാനം, പ. പിതാവിന്റെ ഛായാചിത്രം പള്ളിയിലേക്ക് സമർപ്പിച്ചു. അനുസ്മരണ സമ്മേളനത്തേ തുടർന്ന് ഡോ മാത്യൂസ് മാർ സേവേറിയോസ്, പ. പിതാവിന്റെ ചിത്രം അനാച്ഛാദനം ചെയ്തു. വികാരി. ഫാ. പത്രോസ് ജി പുലിക്കോട്ടിൽ, യുവജനപ്രസ്ഥാനപ്രവർത്തകർ, കൈക്കാരൻ ജെറീഷ് ജേക്കബ് മറ്റു മാനേജിങ് കമ്മിറ്റി അംഗങ്ങളും വിശിഷ്ടാധിതികളും സന്നിഹിതരായിരുന്നു.




ഓർത്തഡോക്സ് ക്രൈസ്തവ യുവജന പ്രസ്ഥാനത്തിന്റെ ഈ വർഷത്തെ യുവജന വാരം ഉത്ഘാടനം നിർവ്വഹിച്ച പത്തനംതിട്ട എം.പി. ആന്റോ ആന്റണി പ്രസ്ഥാനത്തിന്റെ ജീവകാരുണ്യ പ്രവർത്തനങ്ങൾക്ക് നൽകിയ ഓക്സിജൻ കോൺസെൻട്രേറ്റർ മെഷീൻ പ്രസിഡന്റ് ഡോ യൂഹാനോൻ മാർ ക്രിസോസ്റ്റമോസ് മെത്രാപ്പോലീത്തയും യുവജനപ്രസ്ഥാനം കേന്ദ്ര ഭാരവാഹികളും ചേർന്ന് പത്തനംതിട്ട മാർ യൗസേബിയോസ് പാലിയേറ്റീവ് കെയർ ഡയറക്ടർ ഫാ. ഗബ്രിയേൽ ജോസഫിന് നൽകുന്നു.

## ഓർത്തഡോക്സ് ക്രൈസ്തവ യുവജനപ്രസ്ഥാനം യുവജന വാരാഘോഷത്തിന് തുടക്കമായി

കുമ്പഴ: സമൂഹത്തിൽ ദുരിതങ്ങൾ ഉണ്ടാകുന്ന കാലഘട്ടങ്ങളിൽ ശ്രദ്ധേയമായ കൈത്താങ്ങാലാകുവാൻ ഓർത്തഡോക്സ് ക്രൈസ്തവ യുവജന പ്രസ്ഥാനത്തിന് സാധിച്ചുണ്ടെന്ന് ആന്റോ ആന്റണി എം. പി അഭിപ്രായപ്പെട്ടു. ജീവകാരുണ്യ മേഖലകളിൽ ഉദാത്തവും ശ്ലാഘനീയവുമായ മാതൃകയാണ് യുവജനങ്ങൾ നടത്തുന്നത് അദ്ദേഹം പറഞ്ഞു. ഓർത്തഡോക്സ് ക്രൈസ്തവ യുവജന പ്രസ്ഥാനം യുവജന വാരാഘോഷത്തിന്റെ കേന്ദ്ര തല ഉദ്ഘാടനം കുമ്പഴ സെന്റ് മേരീസ് ഓർത്തഡോക്സ് വലിയ കത്തീഡ്രലിൽ വെച്ച് ഉദ്ഘടനം ചെയ്യുകയായിരുന്നു അദ്ദേഹം.

കേന്ദ്ര പ്രസിഡന്റ് ഡോ. യൂഹാനോൻ മാർ ക്രിസോസ്റ്റമോസ് അദ്ധ്യക്ഷത വഹിച്ചു. കേന്ദ്ര വൈസ് പ്രസിഡന്റ് ഫാ. വർഗീസ് ടി. വർഗീസ്, കേന്ദ്ര ജനറൽ സെക്രട്ടറി ഫാ. അജി കെ. തോമസ്, കേന്ദ്ര ട്രഷറാർ ജോജി പി. തോമസ്, വികാരി ഫാ. ജോൺ ഫിലിപ്പോസ്, കേന്ദ്ര സെക്രട്ടറിമാരായ നിതിൻ മണക്കാട്ടുമണ്ണിൽ, സോഹിൽ വി. സൈമൺ, ബേസിൽ ജോൺ, തുമ്പമൺ ഭദ്രാസന വൈസ് പ്രസിഡന്റ് ഫാ. ബിജു തോമസ്, ഫാ. ജോൺസൺ കല്ലിട്ടതിൽ, ഫിലിപ്പോസ് റമ്പാൻ, ഫാ. പി. വൈ ജസൻ, തുമ്പമൺ ഭദ്രാസന ജനറൽ സെക്രട്ടറി രെഞ്ജു എം.ജെ, ഫാ. ജോബ് സാം. മാത്യൂ, ഫാ.ജോർജ് പ്രസാദ്, ഫാ. ലൈജു മാത്യൂ, ഫാ. ബിജു മാത്യു, ഫാ. ജിജി സാമുവൽ, ഫിന്നി മുള്ളന്നിക്കാട്, ജോസ് മത്തായി, റെജി ജോൺ, ലിജിൻ ജേക്കബ് എന്നിവർ പ്രസംഗിച്ചു.

## മലങ്കരസഭയുടെ അഭിമാനഭാജനങ്ങളായ പ്രിയ മക്കൾക്ക് അഭിനന്ദനങ്ങൾ

### B.Sc ബോട്ടണിക്ക് ഒന്നാം റാങ്ക് ബിൻസി വർഗ്ഗീസിന്



മഹാത്മാഗാന്ധി യൂണിവേഴ്സിറ്റിയിൽ നിന്നും B.Sc ബോട്ടണിക്ക് ഒന്നാം റാങ്ക് കരസ്ഥമാക്കിയ ബിൻസി വർഗ്ഗീസ്. നിരണം (ഇരതോട്) മാലിക്കടവിൽ വർഗ്ഗീസ് എം. കെ. യുടെയും ശോശാമ്മ വർഗ്ഗീസിന്റെയും മകളാണ്. ഇരതോട് വീയപുരം സെന്റ് ജോർജ്ജ് ഓർത്തഡോക്സ് പള്ളി ഇടവകാംഗം.

### വിബേഷ് വി. പണിക്കർക്ക് ഒന്നാം റാങ്ക്



എ.പി.ജെ അബ്ദുൾകലാം കേരള ടെക്നോളജിക്കൽ യൂണിവേഴ്സിറ്റിയിൽ നിന്നും എം. ടെക്കിൽ കമ്മ്യൂണിക്കേഷൻ സിസ്റ്റത്തിൽ ഒന്നാം റാങ്ക് വിബേഷ് വി. പണിക്കർക്ക് (ടി.കെ.എം. കോളജ്). അടൂർ ഐ. എച്ച്. ആർ.ഡി എഞ്ചി.കോളേജിൽ അസി. പ്രൊഫസർ ആയ വിബേഷ് കുണ്ടറ നെടുമ്പായിക്കുളം കല്ലുവെട്ടാംകുഴി മേലതിൽ പി. വർഗീസ് പണിക്കരുടെയും ഗ്രേസി വർഗീസ് പണിക്കരുടെയും മകനാണ്. കുണ്ടറ സെന്റ് തോമസ് ഓർത്തഡോക്സ് വലിയ പള്ളി ഇടവകാംഗമാണ്. ഭാര്യ തേവലക്കര കുറ്റിയിൽ ആനി കോശി. മക്കൾ: സ്നേഹിത് വി പണിക്കർ, ജുവാൻ വി പണിക്കർ.

### B.Com-ന് 6-ാം റാങ്ക് കരസ്ഥമാക്കിയ സിനിയ കെ. ബാബുക്കുട്ടി



എം. ജി യൂണിവേഴ്സിറ്റിയിൽ നിന്ന് B.Com-ന് 6-ാം റാങ്ക് കരസ്ഥമാക്കിയ തോട്ടയ്ക്കാട് മാർ അപ്രേം ഓർത്തഡോക്സ് പള്ളി (കോട്ടയം ഭദ്രാസനം) ഇടവകാംഗം സിനിയ കെ. ബാബുക്കുട്ടി. തോട്ടയ്ക്കാട് കുഴിച്ചകണ്ടതിൽ ബാബുക്കുട്ടിയുടെയും സിൽസിയുടെയും മകളാണ്.

### M.Tech പരീക്ഷയിൽ യൂണിവേഴ്സിറ്റി ടോപ്പർ ആയ ഐനസ് പൗലോസ്



കേരള സാങ്കേതിക സർവകലാശാലയുടെ M.Tech (Structural Engineering and Construction Management) പരീക്ഷയിൽ യൂണിവേഴ്സിറ്റി ടോപ്പർ ആയ ഐനസ് പൗലോസ്. ഓണക്കൂർ സെന്റ് മേരീസ് വലിയ പള്ളി ഇടവകാംഗമാണ്.

### ബി.എ. പൊളിറ്റിക്കൽ സയൻസിൽ ഒന്നാം റാങ്ക് അഫിയ ബിജുവിന്



എം.ജി. യൂണിവേഴ്സിറ്റിയിൽ ബി.എ. പൊളിറ്റിക്കൽ സയൻസിൽ ഒന്നാം റാങ്ക് അഫിയ ബിജു കരസ്ഥമാക്കി. മലങ്കര സഭയുടെ ഓണക്കൂർ സെന്റ് മേരീസ് ഓർത്തഡോക്സ് വലിയ പള്ളി ഇടവകാംഗമാണ് .

### B.A History പരീക്ഷയിൽ മൂന്നാം റാങ്ക് മഞ്ജു പി. മാത്യുവിന്



എം. ജി. യൂണിവേഴ്സിറ്റി B.A History പരീക്ഷയിൽ മൂന്നാം റാങ്ക് മഞ്ജു പി. മാത്യുവിന്. തോട്ടയ്ക്കാട് മാർ അപ്രേം ഓർത്തഡോക്സ് പള്ളി (കോട്ടയം ഭദ്രാസനം) ഇടവകാംഗം. തോട്ടയ്ക്കാട് പടിഞ്ഞാറേമുറിയിൽ പി. എ. മാത്യുവിന്റെയും അന്നമ്മയുടെയും മകളാണ്.

### BSc മാത്തമാറ്റിക്സിൽ രണ്ടാം റാങ്ക് ജിബി റെജിക്ക്



എംജി സർവ്വകലാശാലയിൽ നിന്നും BSc മാത്തമാറ്റിക്സിൽ രണ്ടാം റാങ്ക് നേടിയ തണ്ണിത്തോട് സെന്റ് ആന്റണീസ് ഓർത്തഡോക്സ് വലിയപള്ളിയംഗം ജിബി റെജിക്ക് അഭിനന്ദനങ്ങൾ...

### ബി.എ. വിഷ്വൽ കമ്മ്യൂണിക്കേഷൻ പരീക്ഷയിൽ എട്ടാം റാങ്ക് ജിതിൻ ജോസിന്



എം ജി യൂണിവേഴ്സിറ്റി ബി.എ. വിഷ്വൽ കമ്മ്യൂണിക്കേഷൻ പരീക്ഷയിൽ എട്ടാം റാങ്ക് നേടിയ ജിതിൻ ജോസ് അങ്കമാലി ഭദ്രാസനത്തിലെ കുന്നക്കുരുടി സെന്റ് ജോർജ് ഓർത്തഡോക്സ് കത്തീഡ്രൽ ഇടവക അംഗമാണ്.


ഓതറ സെന്റ് ജോർജ്ജ് ദയറായിൽ നടന്ന തോമസ് മാർ അത്താനാസിയോസിന്റെ ഓർമ്മപെരുന്നാൾ.



## മാറിക സെന്റ് തോമസ് ഓർത്തഡോക്സ് പള്ളിയുടെ വിധി നടപ്പിലായി

കൂത്താട്ടുകുളം: മലങ്കരസഭയുടെ കണ്ടനാട് ഈസ്റ്റ് ഭദ്രാസനത്തിൽ പെട്ട മാറിക (കൂത്താട്ടുകുളം) സെന്റ് തോമസ് ഓർത്തഡോക്സ് പള്ളിയുടെ വിധി നടപ്പിലായി. 2010-ൽ മൂവാറ്റുപുഴ സബ് കോടതിയിൽ ആരംഭിച്ച കേസിൽ 2021-ൽ വിധി വന്നു. അതുപ്രകാരം 1934 ഭരണഘടനപ്രകാരം നിയമിതനായ വികാരിക്ക് മാത്രമേ പള്ളിയിൽ ആരാധനയും ഭരണവും നടത്താവൂ. അല്ലാത്തവർക്ക് ശാശ്വത നിരോധനവും കോടതി ഏർപ്പെടുത്തിയിരുന്നു.

ഈ വിധി നടത്തിപ്പിന്റെ ഭാഗമായി മുവാറ്റുപുഴ സബ് കോടതി തന്നെ പോലീസ് സംരക്ഷണം ഒരുക്കണം എന്ന് പുത്തൻകുരിശ് Dysp ക്ക് നിർദേശം നൽകിയിരുന്നു. അതുപ്രകാരം 28-08-2021-ൽ പ്രസ്തുത വിധി നടപ്പിലാക്കി.

മലങ്കരസഭക്ക് വീതം ഇല്ലാതിരുന്ന ദേവാലയത്തിൽ സംഘർഷരഹിതമായി ഈ വിധി നടപ്പിലാക്കുന്നതിന് യാക്കോബായ വിഭാഗം സഹകരിച്ചു എന്നത് അങ്ങേയറ്റം അഭിനന്ദനം അർഹിക്കുന്ന കാര്യമാണ്. രാജ്യത്തെ നിയമത്തോട് സഹകരിച്ച ഈ ഇടവകയുടെ നടപടി മറ്റുള്ള യാക്കോബായ ഇടവകകൾക്കും മാതൃകയാക്കാവുന്നതാണ്.

### പുസ്തകം

**നിഷ്കളങ്ക തേജസ്**

പ. ബസേലിയോസ് മാർത്തോമ്മാ പൗലോസ് രണ്ടാമൻ ബാവാ

പൗരസ്ത്യ കാതോലിക്കായും മലങ്കര മെത്രാപ്പോലീത്തായുമായിരുന്ന പ. ബസേലിയോസ് മാർത്തോമാ പൗലോസ് രണ്ടാമൻ കാതോലിക്കാബാവയുടെ ജീവിതവും ദർശനവും പകരുന്ന ഗ്രന്ഥം. പോപ് ഫ്രാൻസിസ് മുതലുള്ള ആഗോള നേതാക്കളുടെ അനുസ്മരണങ്ങളും ഹൃദയബന്ധമുള്ളവരുടെ സ്നേഹ സ്മരണകളും.




## സ്രഷ്ടാവ്

ഓമനിക്കാനെൻമകനന്തിനേരത്തെന്നരികിലെത്തിച്ചൊല്ലി
സന്ദേഹമുണ്ടെനിക്കെൻപ്രീയതാതായീ ബ്രഹ്മാണ്ഡം സൃഷ്ടിച്ചതാരിവൻതാൻ

അയ്യായിരമാണ്ടായ സനാതനരോതുന്ന'തോം'കാരമെന്ന്
ശാസ്ത്രപാഠത്തിലെൻഗുരുവിൻ പഠിപ്പീര് 'പൊട്ടിത്തെറിക്കുന്ന സൂപ്പർനോവ '
വേദപാഠക്ളാസ്സിൽ പാതിരിയെന്നോട് ആണയിട്ടോതുന്നു 'വചന'മെന്ന്

തർക്കമെനിക്കില്ലീ മൂന്നിനോടും കുഞ്ഞെ, മൂലം തത്വത്തിലീമൂന്നുമൊന്നുതന്നെ
സനാതനർ പാടുന്ന 'ഓം'കാരമെന്നത് നാദമല്ലെ

പൊട്ടിത്തെറിക്കുന്ന സൂപ്പർനോവയോപിന്നെ'റോം' അല്ലേ 'ടോം'മെന്ന ശബ്ദമല്ലെ
വേദപാഠക്ളാസിലച്ചൻ പഠിപ്പിച്ച വചനമെന്നുള്ളതും ധ്വനിയാണടാ

ധ്വനിയത് രൂപമായ് മന്നിതിലീശനായ്
ആയവൻ നമ്മുടെ ദൈവമല്ലോ
അവനാണീബ്രഹ്മാണ്ഡ സൃഷ്ടിതാവും.




**സജി എബ്രഹാം**
**അഹമ്മദാബാദ് ഭദ്രാസനം**





## നവജാതശിശു പരിചരണത്തിൽ പ്രശസ്തിയുമായി പരുമല ആശുപത്രി

പരുമല: നവജാതശിശു പരിചരണത്തിൽ പ്രശസ്തിയുമായി പരുമല ആശുപത്രി നവജാതശിശുക്കളുടെ ശാരീരികവും മാനസികവുമായ വളർച്ചയുടെ കാര്യത്തിൽ മദ്ധ്യതിരുവിതാംകൂറിലെ ഏറ്റവും മികച്ച ചികിത്സാ സൗകര്യങ്ങളുമായി പരുമല മൾട്ടി സ്പെഷ്യലിറ്റി ഹോസ്പിറ്റൽ പ്രശസ്തി ആർജിക്കുന്നു.

2021 മേയ് 27-ന് കോഴഞ്ചേരി സ്വദേശികളായ സുജിത്- ജിഷ ദമ്പതികൾക്ക് 24 ആഴ്ച മാത്രം പ്രായമുള്ള കുട്ടി ജനിക്കുകയുണ്ടായി. ജനനസമയത്ത് വെറും 700 ഗ്രാം മാത്രമായിരുന്നു കുട്ടിയുടെ ഭാരം. മാസം തികയാതെ ജനിച്ച കുട്ടിക്ക് 60% മാത്രമായിരുന്നു അതിജീവന സാധ്യത. പരുമല ആശുപത്രി നിയനാറ്റോളജി വിഭാഗം തലവൻ ഡോ. രോഹിൻ എബ്രഹാമിന്റെ നേതൃത്വത്തിലുള്ള ഡോക്ടറന്മാരുടെ സംഘമാണ് ചികിത്സക്ക് നേതൃത്വം നൽകിയത്. മൂന്ന് മാസത്തെ നിരന്തരമായ ചികിത്സയിലൂടെ സൗഖ്യം പ്രാപിച്ച കുഞ്ഞ് പൂർണ ആരോഗ്യത്തോടെ 27-08-21 ന് ആശുപത്രി വിട്ടു. ഗൈനക്കോളജി, നിയോനാറ്റോളജി, പീഡിയാട്രിക് എന്നീ ഡിപ്പാർട്ട്മെന്റിലെ വിദഗ്ധരായ ഡോക്ടറുന്മാരുടെ സേവനവും ചികിത്സാ സംവിധാനങ്ങളും ഒരുമിപ്പിച്ചു നൽകുവാൻ സാധിക്കുന്നത് പരുമല ഹോസ്പിറ്റലിലെ ശിശു പരിചരണവിഭാഗത്തിന്റെ പ്രശസ്തി വർദ്ധിപ്പിക്കുന്നു.



ബാംഗ്ലൂർ സെന്റ് ഗ്രിഗോറിയോസ് ദയാഭവനെ ഇന്ത്യൻ റെഡ് ക്രോസ് സൊസൈറ്റിയും ബാംഗ്ലൂർ തുംകൂർ ജില്ലാ ഭരണകൂടവും കോവിഡ് പ്രതിരോധ പ്രവർത്തങ്ങളിലെ സംഭാവനകൾക്കു ആദരിച്ചു. ദയഭവൻ സെക്രട്ടറി ഫാ. ജിനേഷ് കെ. വർക്കിയെ മികച്ച പ്രവർത്തനങ്ങൾക്കു ഭരണകൂടത്തിന്റെ നന്ദി അറിയിച്ചു.

## ഫാ. എൻ. പി. കുരിയാക്കോസ് നിര്യാതനായി



കുന്നംകുളം ഭദ്രാസനത്തിലെ സീനിയർ വൈദികനായ ഫാ. എൻ. പി. കുരിയാക്കോസ് നിര്യാതനായി. ദീർഘകാലം ചേലക്കര സെന്റ് ജോർജ്ജ് ഓർത്തഡോക്സ് പഴയപള്ളി വികാരിയായിരുന്നു. സഭാ മാനേജിംഗ് കമ്മിറ്റി അംഗമായും പ്രവർത്തിച്ചിട്ടുണ്ട്. കുന്നംകുളം മലങ്കര മെഡിക്കൽ മിഷൻ ആശുപത്രി ചാപ്പലിന്റെ ചാപ്ലെയിനായി പ്രവർത്തിച്ചു വരികയായിരുന്നു. സംസ്ക്കാരത്തിന് ഡോ. മാത്യൂസ് മാർ സേവേറിയോസ് മെത്രാപോലീത്ത പ്രധാന കാർമികത്വം വഹിച്ചു.



സോഷ്യൽ മീഡിയയിൽ കൂടുതൽ ഡ്യൂറ്റ് ഗാനങ്ങൾ പാടിയ വൈദികനും സഹധർമ്മിണിക്കുമുള്ള അംഗീകാരമായി ഇന്ത്യൻ ബുക്ക് ഓഫ് റെക്കോർഡ്സിൽ മലങ്കര ഓർത്തഡോക്സ് സുറിയാനി സഭയുടെ ബാംഗ്ലൂർ എം.ജി.ഒ. സി.എസ്.എം. ചാപ്ലെൻ ആയ ഫാ. ഷൈജു പി. മത്തായിയും സഹധർമ്മിണി ഗ്രേസ് കൊച്ചമ്മയും ഇടം നേടി. ഡോ .എബ്രഹാം മാർ സെറാഫിം അച്ചനും കൊച്ചമ്മക്കും അവാർഡ് കൈമാറി.

## റിന്റ സൂസൻ മാത്യു നേടിയത് ഒന്നേമുക്കാൽ കോടി രൂപയുടെ സ്കോളർഷിപ്പ്



മാന്നാർ: പ്രമേഹ രോഗികളിലെ പോഷകാഹാരക്കുറവിനു പരിഹാരമായി പ്രത്യേക ഭക്ഷണക്കൂട്ട്. ബുധനൂർ എണ്ണയ്ക്കാട് സ്വദേശി റിന്റ സൂസൻ മാത്യു നേടിയത് ഒന്നേ മുക്കാൽ കോടി രൂപയുടെ സ്കോളർഷിപ്.

മാഞ്ചസ്റ്റർ സർവകലാശാലയുടെ പിഎച്ച്ഡി സ്കോളറായി റിന്റ സെപ്റ്റംബർ 13-നു ഇംഗ്ലണ്ടിലേക്ക് പറക്കും. റിന്റയെ കൂടാതെ 9 പേർ കൂടി സ്കോളർഷിപ്പിന് അർഹരായിട്ടുണ്ട്. പ്രമേഹ രോഗികളിൽ ആഹാരനിയന്ത്രണം മൂലമുണ്ടാകുന്ന പോഷകാഹരക്കുറവു പരിഹരിക്കുന്നതിനായി പിതാവായ ഡോ. മാത്യു കെ. സാമാണ് സ്പ്രോട്ടോൺ എന്ന ഭക്ഷണക്കൂട്ട് വികസിപ്പിച്ചെടുത്തത്. ഇതിൽ പ്രമേഹത്തെ നിയന്ത്രിക്കുന്നതിനുള്ള ഘടകങ്ങൾ ഉണ്ടെന്നും അലോപ്പതി മരുന്നിനു തുല്യമാണിതെന്നും കണ്ടെത്തിയത് റിന്റയായിരുന്നു. ഡയബറ്റോളജിസ്റ്റായ കുളനട മെഡിക്കൽ ട്രസ്റ്റ് ആശുപത്രി ചെയർമാൻ ഡോ. ജി. വിജയകുമാറിന്റെ നേതൃത്വത്തിൽ തൃശൂർ അമല കാൻസർ സെന്ററിൽ ആന്റി ഡയബറ്റിക് ആൻഡ് ടോക്സിസിറ്റി സ്റ്റഡി (ഇൻ അനിമൽ) രോഗികളിൽ നിരീക്ഷണവും പഠനവും നടത്തി, ഭക്ഷണക്കൂട്ടിന് അക്യൂട്ട് പാൻക്രിയാറൈറ്റീസ് എന്ന രോഗത്തെ പ്രതിരോധിക്കുമെന്നും കണ്ടെത്തി. ഇതേത്തുടർന്നാണ് സ്കോളർഷിപ്പിന് അർഹത നേടിയത്.

ചെന്നൈ ലയോള കോളജിലാണ് എംഎസ്സിയും എംഫില്ലും പഠിച്ചത്. എംഫില്ലിന് ഒന്നാം റാങ്കും നേടിയിരുന്നു. സാലി മാത്യുവാണ് അമ്മ. റിനോ സാം മാത്യു സഹോദരനാണ്. മാവേലിക്കര ഭദ്രാസനത്തിലെ പെരിങ്ങിലിപ്പുറം സെന്റ് ജോർജ്ജ് ഓർത്തഡോക്സ് പള്ളി ഇടവകാംഗമാണ്.



സെന്റ് ഗ്രിഗോറിയോസ് ശാന്തി സദനത്തിന് നൽകിയ ഓക്സിജൻ കോൺസെൻട്രേറ്റർ മെഷീൻ, ഡയറക്ടർ ബർസ്കീപ്പാ റമ്പാൻ ആന്റോ ആന്റണി എം. പി. യിൽ നിന്ന് സ്വീകരിച്ചു.